കയ്യൂന്നിനീരേഴ്പ്രസ്ഥംവേണം
ഇഞ്ചിനീരുമേഴിടങ്ങഴിവേണമേ
അമൃതും മൂന്നുപലം പച്ചമഞ്ഞൾ
പ്രസ്ഥംജലത്തിൽപിഴിഞ്ഞതാകെയിരെ-
ട്ടിടങ്ങഴി നീരുമൊന്നായിവച്ചു
എൺപതുവെള്ളക്കടുക്കാത്തൊലിയുമൊ-
രുപലംജീരകവുമരച്ചു
മൂന്നായിവീതിച്ചൊരുപങ്കുകല്ക്കവും
മുന്നാഴിയെണ്ണയും മുൻപറഞ്ഞ
നീരുകളുമൊന്നിലൊന്നാചേർത്തുമൂന്നു
പ്രാവശ്യം കാച്ചിയരിച്ചെടുത്ത്
സേവിക്കയെന്നാലൊഴിഞ്ഞുപോംകാസശ്വാ-
സങ്ങൾ വായുക്ഷോഭം രാപ്പനിയും.

---

## മുടിവളർത്താൻ തൈലരാജൻ

ടി-മട്ട്

ബാലികമാർമൌലിമാലമനോഹരേ!
നീലവിലോചനേ ചാരുശീലേ!
നീലനിറംമുടിയാകാനും നീളാനും
മാലകറ്റുന്നുംമെണ്ടെട്ടീനങ്ങളും
മാറുവാനായൊരുതൈലംപറഞ്ഞിടാം
ബാലകേരജലംഗോവിൻപാലും
കന്നിന്റെപാലുംതിലജവുംകയ്യൂന്നി
നീരും മോരുംനാലുനാഴിവീതം
കല്ക്കത്തിന്നഞ്ജനക്കല്ലുംമധുകവും
കുന്നിവേരുംകഴഞ്ചെട്ടുവേണം
നന്നായരച്ചുപചിച്ചരിച്ചുതേയ്ക്കു
തൈലരാജനിതിൻനാമധേയം.

---

### ഉന്മാദത്തിന് അമൃതെണ്ണ

ടി-മട്ട്

ചിററമൃതുപലമീരെട്ടു വെള്ളമോ
നാലുപ്രസ്ഥംകുറുക്കികാലുപ്രസ്ഥം
എള്ളെണ്ണനാനാഴിവെണ്ണമേയാട്ടിന്റെ
പാലും നാലുനാഴിചേർത്തിടേണം
കല്ക്കത്തിന്നിരട്ടിമധുകവും രാമച്ചം
മുക്കാവലാദം നറുനീണ്ടിയും
കൊട്ടവുംമുമ്മൂന്നുനിഷ്കമരച്ചുപ-
ചിച്ചരിച്ചുപുഴ്ചചേർത്തുതേച്ചാൽ
നേത്രരോഗങ്ങളുംപിത്തംപനി തല-
ച്ചുററമുന്മാദവുംതീർന്നുപോകും
എത്രയുംശ്രേഷ്ഠമായതൈലമിതിൻ
നാമധേയമമൃതെണ്ണയല്ലോ.

---

## പിത്തകാമിലയ്ക്കു പലവക.

കുറത്തിപ്പാട്ട്

### 1. തുമ്പപ്പൂ

കാമിലയെന്നുള്ളമഹാ ഭീമമായരോഗം
സോമമുഖി! തീരുമിച്ചികിത്സകൊണ്ടുതന്നം
തുമ്പമലർമുൽഗവും മൈലാഞ്ചിവേർജീരകമി
കാട്ടുകണ്ണാമൂലവും മുയൽചെവിനെല്ലിക്കാ
പച്ചനിശാദാർവിമുക്കാപ്പീരവുംകയ്യുണ്ണി
കീഴാനെല്ലിമൂലവുമിവയോരോകഴഞ്ചുകൂട്ടി
കഷായമാക്കിപ്പഞ്ചസാരമേൻപൊടിയുംചേർത്തു
രാവിലെസേവിക്കപിന്നിട്ടുച്ചയിൽസേവിക്കാൻ.

---

## 2. നെല്ലിക്ക

ടി-മട്ട്

പച്ചനെല്ലിക്കാനിലംപെറണ്ടതുമ്പപ്പൂവും
പച്ചയായമഞ്ഞളും കീഴാനെല്ലിസമൂലം
ഒക്കെയുംസമമെടുത്തരച്ചുതുമ്പനീരിൽ
പച്ചനെല്ലിക്കാപ്രമാണമുണ്ടചെയ്തുണക്കി
കാച്ചിയപാലൊന്നരത്തുടമതിലൊരുണ്ട
ഉച്ചനേരംസേവചെയ്ക രാത്രിയിൽസേവിക്കാൻ.

---

## 3. ചീലാന്തി

ടി-മട്ട്

ദ്രാക്ഷാദിയെന്നുള്ള കഷായംകൂടാതൊന്നുചൊല്ലാം
പൂവരശിനുള്ളവേരോ, പത്രമോ, തൻമൊട്ടോ,
കഷായമാക്കിപ്പഞ്ചസാരമഞ്ഞളെന്നിവയും
മേമ്പൊടികലക്കിരണ്ടുനേരവുംസേവിക്കാം
ഇന്നിരണ്ടുമൂന്നുയോഗമുള്ളവയുംചൊല്ലാം
കന്യകേ! ശ്രവിച്ചുകൊൾദൃഷ്ടാന്തമാണീയോഗം.

---

## 4. പുല്ലാന്നി

ടി-മട്ട്

പുല്ലാന്നിവെട്ടിയെടുത്തവെള്ളമോടുപച്ച-
മഞ്ഞളിന്റെവെള്ളവുംതുടമോരോന്നുചേർത്തു
ചക്കരകലർന്നിതിരെ നാലുനാൾസേവിച്ചാൽ
നിൽക്കുംമഞ്ഞപ്പിത്തംനെറുകയ്ക്കുകഴമ്പോതാം.

---

## 5. കഞ്ഞുണ്ണി

ടി-മട്ട്

കഞ്ഞുണ്ണിപടോലംനിലനാരകംരാമച്ചം
കുഞ്ഞുനാരങ്ങാതന്നല്ലിപച്ചനെല്ലിക്കായും
കയ്പൻനാരങ്ങാത്തൊലിമലയജവുംതുല്യം
കാടിനീരതിലരച്ചനത്തിക്കുഴമ്പാക്കി
വയ്ക്കുരാവിലെതലയിലൊന്നരമണിക്കൂർ
ചെന്നിട്ടുമ്പോൾമുങ്ങിക്കുളിരാത്രിയിലുമാവാം.

---

## 6. ചന്ദനം

ടി-മട്ട്

ചന്ദനദ്വയംപുല്ലാന്നിമൂലംലോദ്ധ്റമൂലം
വെട്ടിവേരുംകൂട്ടിമുലപ്പാലതിലരച്ചു
തേയ്ക്കുകഴുത്തിന്നുകീഴ്കുളിക്കശ്ശുചിയായി
കേൾക്കുംമഞ്ഞപ്പിത്തമിച്ചികിത്സകൊണ്ടുനൂനം.

---

## 7. സിദ്ധചൂർണ്ണം

ടി-മട്ട്

ബാലികേ! പറഞ്ഞിടാംഞാനിന്നിയൊരുചൂർണ്ണം
ചേലെഴും കടുകരോഹിണിപൊടിച്ചുനല്ല
ശർക്കരയിൽചേർത്തുരണ്ടുനേരവുംസേവിച്ചാൽ
നിൽക്കുംമഞ്ഞപ്പിത്തമിതുസിദ്ധചൂർണ്ണമല്ലോ.

---

## പൂർണ്ണചന്ദ്രോദയലേഹ്യം

ടി-മട്ട്.

അഞ്ചുപലമിഞ്ചിനല്ലവട്ടുപോൽനുറുക്കി
കാഞ്ചനനിറംപോൽനെയ്യിൽമൂപ്പുചെയ്തരച്ചു
മുക്കുടുകുകൊട്ടം മല്ലി ജീരകംതുടിയും
യഷ്ടിമധുകംജാതിക്കപത്തിരിഗ്രാംപൂവും
വാൽമുളകുംപഞ്ചനിഷ്കംകൊണ്ടിളവറുപ്പായ്
ചൂർണ്ണമാക്കിച്ചീനകൽക്കണ്ടും പലമൊരെട്ടും
പാലുംനെയ്യുംനാലുനാഴിവീതവുംതേൻനാഴി
കൂട്ടിലേഹമാക്കിത്തിന്നിക്കായോളംസേവിച്ചാൽ
ഉഷ്ണവായുവുമജീർണ്ണമഗ്നിമാന്ദ്യംനോവും
ഗുന്മമഷ്ടീലചുമയുംനിന്നുപോകുംബാലേ!

---

## കാണ്ടാത്രീലേഹ്യം

ചെറുശ്ശേരിമട്ട്

പത്തുപലംഗുളം രണ്ടുതുടംനെയ്യും
മൂത്തുപോകാതെപാകപ്പെട്ടത്തി
മുന്നപത്തുപലമിഞ്ചിനുറുക്കി മുൻ
ചൊന്നനെയ്തന്നിൽ വറുത്തരച്ചു
ഏലംത്രിഫലാചെറുനാഗപ്പൂരാസ്നാ
താലീസപത്രംലവങ്കപ്പട്ട
യഷ്ടിമധുരംചെറുതേക്കമുക്കുടു
കാട്ടുമുളകിൻവേർ വാൽമുളകും
കൊത്തമല്ലിലവങ്കത്തിൻപൂ ലാജവും
പ്രത്യേകമാറുകഴഞ്ചുവീതം

ജാതിത്രയവും വിടയവുമെട്ടിന്റെ
പാതിനിഷ്കംവീതംചേർത്തിടിച്ചു
ധൂളാക്കിലേഹപാകത്തിൽവിതറീട്ട-
ങ്ങാറിയാൽരണ്ടുതുടംതേൻചേർത്തു
കൊട്ടപ്പാക്കിൻപ്രമാണംരണ്ടുനേരവു-
മഷ്ടികഴിച്ചാലതിസാരവും
കഷ്ടപ്പെടുത്തുംഗ്രഹണിജലമല-
ക്കെട്ടുംജഠരാഗ്നിമാന്ദ്യവുംപോം
ഇഷ്ടാത്മജേ! കേളിതിൻനാമംകാണ്ടാത്രി
ദൃഷ്ടാന്തമായുള്ള ലേഹമല്ലോ.

---

പൊൻകുരണ്ടിരസായനം.

ടി-മട്ട്

പൊൻനിറമുള്ളകുരണ്ടിമൂലംപല-
മൊന്നുമഞ്ചുംപത്തുംഛിന്നമാക്കി
ഷോഡശവെള്ളത്തിലിട്ടുകുറുക്കിയാ-
ലാഢകമാക്കിപ്പിഴിഞ്ഞരിച്ചു
വെല്ലംപലമെട്ടും നല്ലസിതയാറും
വെള്ളക്കൽക്കണ്ടും പലംരണ്ടുമായ്
ലേഹ്യപാകത്തിങ്കൽസാന്ദ്രമാക്കീട്ടവാ
വ്യോഷംനെല്ലിക്കാവിഴാലരിയും
ഓമവുമൊന്നരനിഷ്കംവീതംപല-
മോരോന്നുവേണം കശകശയും
വാൽമുളകും പലംരണ്ടുശിവതയും
പൂളാക്കിച്ചേർത്തുസേവിച്ചിതെന്നാൽ
മൂത്രാഘാതം മധുമേഹാദിദോഷവും
തീർത്തിടുമർശസ്സും വിട്ബന്ധവും.

---